# സേവന മേഖലക്കുമേൽ സാമ്രാജ്യത്വ നീരാളിപ്പിടുത്തം




കേരള സ്വാശ്രയ സമിതി

# മുഖവുര

സ്വാശ്രയസമിതിയുടെ ആഭിമുഖ്യത്തിൽ പുത്തൻ സാമ്പത്തികനയ പ്രത്യാഘാതങ്ങളെക്കുറിച്ചുള്ള ക്ലാസുകൾ സംസ്ഥാനത്താകെ നടത്തിവരികയാണല്ലോ. ആ ക്ലാസുകൾക്ക് സഹായകമായി സംക്ഷിപ്തമായ നോട്ടുകൾ തയ്യാറാക്കിയിട്ടുണ്ട്. ഈ നോട്ടുകൾ ഈ വിഷയത്തെക്കുറിച്ചുള്ള ഗ്രന്ഥങ്ങളല്ല. അതിനാൽ ഗ്രന്ഥരചനയിൽ ഉൾപ്പെടുത്തുമായിരുന്ന പല വിശദാംശങ്ങളും ഒഴിവാക്കപ്പെട്ടിട്ടുണ്ട്. ക്ലാസെടുക്കുന്നവരെ സഹായിക്കുന്നതിനുവേണ്ടിയാണ് മുഖ്യമായി ഈ കുറിപ്പുകൾ തയ്യാറാക്കപ്പെട്ടിട്ടുള്ളത്. അതത് വിഷയം സംബന്ധിച്ച ലേഖനങ്ങളും മറ്റും അവർ വായിച്ചിരിക്കേണ്ടതാണ്.

പുത്തൻ സാമ്പത്തിക നയത്തെയും അത് ഇവിടെ ഉണ്ടാക്കുന്ന പ്രശ്നങ്ങളെയും മനസ്സിലാക്കണമെങ്കിൽ സാമ്രാജ്യത്വത്തിന്റെ പുതിയ നയസമീപനവും രീതികളും മനസ്സിലാക്കണം. അവയ്ക്ക് വിധേയമായി ഇന്ത്യയെപ്പോലുള്ള രാജ്യങ്ങൾ കാർഷികം, വ്യാവസായികം, സേവനം എന്നീ മേഖലകളിൽ ഏർപ്പെടുത്തുന്ന പുതിയ നയസമീപനം എങ്ങനെ അതത് ജനവിഭാഗങ്ങളെ ബാധിക്കുന്നു എന്നു മനസ്സിലാക്കണം. ഈ കാര്യങ്ങളും ഇതിനുള്ള ബദൽ നയത്തിന് അടിസ്ഥാനമാക്കാവുന്ന ചില കാര്യങ്ങളുമാണ് ഈ ലഘുലേഖയിൽ ഉള്ളത്.

ആദ്യ പതിപ്പിനു ലഭിച്ചതുപോലുള്ള സ്വീകാര്യത ഈ പുതിയ പതിപ്പിനും ലഭിക്കുമെന്നു കരുതുന്നു. ഇവ സംബന്ധിച്ച അഭിപ്രായങ്ങളും നിർദേശങ്ങളും അറിയിക്കുമല്ലോ.

തിരുവനന്തപുരം
1-2-1993

കൺവീനർ
സ്വാശ്രയസമിതി

# സേവന മേഖലയ്ക്കുമേൽ സാമ്രാജ്യത്വ നീരാളിപ്പിടുത്തം

രണ്ടാം ലോക യുദ്ധാവസാനത്തിൽ വികസിത മുതലാളിത്ത രാജ്യങ്ങൾ അവയുടെ നാണയങ്ങൾക്ക് സ്ഥിര കൈമാറ്റ നിരക്കുകൾ ഏർപ്പെടുത്താനായി ബ്രെട്ടൺ വുഡ്സ് വ്യവസ്ഥ ആവിഷ്കരിച്ചു നടപ്പാക്കി. 35 ഡോളറിനു സമം ഒരു ഔൺസ് സ്വർണം എന്നതായിരുന്നു അതിന്റെ അടിസ്ഥാനം. അത് 1973-ൽ ഉപേക്ഷിക്കപ്പെട്ടതോടെ വികസിത മുതലാളിത്ത ശക്തികൾ തങ്ങളുടെ താത്പര്യങ്ങൾ സംരക്ഷിക്കുന്നതിന് പുതിയ ഉപായങ്ങൾ തേടി. അവയിൽ ഒന്ന് ആഗോളവത്കരണം ആയിരുന്നു. അന്താരാഷ്ട്ര വ്യാപാരം വികസിപ്പിച്ചുകൊണ്ടിരിക്കുക, ബഹുരാഷ്ട്ര ബിസിനസ് വികസിപ്പിക്കുക, മൂലധനം കയറ്റുമതി ചെയ്ത് അന്താരാഷ്ട്ര പരസ്പരാശ്രിതത്വം വർധിപ്പിക്കുക എന്നിവയാണ് ആഗോളവത്കരണത്തിന്റെ വിവിധ മുഖങ്ങൾ.

ഇതോടൊപ്പം അന്താരാഷ്ട്ര മുതലാളിത്ത ഇടപാടുകളുടെ രംഗത്ത് ഗുണപരമായ മാറ്റം വന്നു. അതിനു ഉത്പാദനത്തിന്റെ യഥാർഥ മേഖലകളുമായുള്ള ബന്ധം കുറഞ്ഞുവന്നു. അന്താരാഷ്ട്ര മൂലധന കമ്പോളത്തെ വൻ ശംബളം പറ്റുന്ന വിദഗ്ധൻമാരും സാങ്കേതിക ജോലിക്കാരും അവർ കൈകാര്യം ചെയ്യുന്ന കംമ്പ്യൂട്ടർ നിരകളുമാണ് നിയന്ത്രിക്കുന്നത് എന്ന നിലവന്നു. വ്യവസായങ്ങളുടേയും മറ്റ് ഉത്പാദന മേഖലകളുടേയും വളർച്ചയല്ല, അവയെ ആസ്പദമാക്കി ഇക്കൂട്ടർ നടത്തുന്ന ഊഹക്കച്ചവടമാണ് മൂലധന കമ്പോളത്തെ കൂടുതൽ നിയന്ത്രിക്കുന്നത്. ഈ കമ്പോളത്തിലെ ഗതിവിഗതികൾ യഥാർഥ കമ്പോളത്തേയും ഉത്പാദനത്തേയും ഗണ്യമായി സ്വാധീനിക്കാൻ തുടങ്ങി.

പുതുനീക്കങ്ങൾ, സാങ്കേതികവിദ്യ, നിയന്ത്രണങ്ങൾ എടുത്തുകളയൽ എന്നിവ വഴി ബ്രെട്ടൺ വുഡ്സ് വ്യവസ്ഥ ഇല്ലാതായ സ്ഥിതിവിശേഷത്തെ നേരിടാൻ മുതലാളിത്ത ലോകത്തിലെ വിവിധ ശക്തികളും കക്ഷികളും ശ്രമിച്ചു. ഇത് 1980-കളായപ്പേഴേക്കും ധനരംഗത്ത് ദ്രുതഗതിയിലുള്ള മാറ്റങ്ങൾക്ക് ഇടയാക്കി. അവയുടെ വേഗത മൂലവും ആദ്യം അവ ഉളവാ

ക്കിയ ഫലങ്ങൾ മുതലാളിമാർക്കും അവരുടെ ബന്ധുക്കൾക്കും ആകർഷക മായി തോന്നിയതുമൂലവും അവയെ മനസ്സിലാക്കാൻ അവർ ശ്രമിച്ചില്ല. മറിച്ച് അവയെ കണ്ണടച്ച് പ്രോത്സാഹിപ്പിച്ചു. റെയ്ഗൺ അമേരിക്കയിലും മാർഗരറ്റ്താച്ചർ ബ്രിട്ടനിലും 1980-കളിൽ ചെയ്തത് അതാണ്. കമ്പോള ത്തിലും വാർത്താവിനിമയത്തിലും മറ്റും കമ്പ്യൂട്ടറും പുതിയ സാങ്കേതിക വിദ്യകളും ഏർപ്പെടുത്തിയതിനേയും നിയന്ത്രണങ്ങൾ ഇല്ലാതാക്കിയതി നേയും തുടർന്നുണ്ടായ മാറ്റങ്ങളെ അവർ വാനോളം വാഴ്ത്തി. ബാങ്കുകളും മറ്റു ധനകാര്യ സ്ഥാപനങ്ങളുമാണ് ഈ അവസരത്തെ മുതലെടുത്ത് വൻ ലാഭം കൊയ്തത്. അതിനിടെ കൊടുത്ത ചില വൻകടങ്ങൾ പിരിഞ്ഞുകി ട്ടാത്തതിനെത്തുടർന്ന് അവയിൽ പലതും തകരുകയുമുണ്ടായി. ഇതിന്റെ യൊക്കെ വേഗം സകലരേയും അത്ഭുതപ്പെടുത്തി.

ഇവരുടെ രാജ്യങ്ങളിലും ജപ്പാനിലും പുതുനീക്കങ്ങളും സാങ്കേതിക വിദ്യയും നിയന്ത്രണങ്ങൾ എടുത്തുകളയലും ആദ്യം നല്ല ഫലങ്ങൾ ഉളവാ ക്കുന്നതായി തോന്നിയെങ്കിലും 1950-കളുടെ അവസാനമായപ്പോഴേക്കും അവ മൂന്നു തരത്തിലുള്ള പ്രശ്നങ്ങളെ ഗുരുതരമാക്കി. അമേരിക്കയിൽ സമ്പാദ്യ നിക്ഷേപവും വായ്പാ വിതരണവും കൈകാര്യം ചെയ്യുന്ന സ്ഥാപ നങ്ങളിൽ ഏറെയെണ്ണം പൊളിഞ്ഞു. ഏതൊരാൾക്കും അമേരിക്കൻ സമ്പദ് വ്യവസ്ഥ തകർന്നിരിക്കയാണെന്ന് അനുഭവപ്പെടുന്ന സ്ഥിതി ഉളവായി. ജപ്പാനിൽ ഓഹരി വിലകൾ പതിവില്ലാത്തവിധം ഇടിഞ്ഞ് പരമ്പരാഗത ധന ബന്ധങ്ങൾ തകർന്നു. 1980-കളുടെ ആദ്യം സാമ്പത്തികാഭിവൃദ്ധി ഉണ്ടായ തായി തോന്നിയ ബ്രിട്ടനിൽ പിന്നീട് കടുത്ത മാന്ദ്യം അനുഭവപ്പെട്ടു. മുമ്പ് സാമ്പത്തിക പ്രതിസന്ധി ഒഴിവാക്കാനായി ഏർപ്പെടുത്തിയ ആഗോളവത്ക രണവും മറ്റു പരിഷ്കാരങ്ങളും ആണോ പുതിയ സ്ഥിതിവിശേഷത്തിനു കാരണം എന്ന ചിന്ത പല സാമ്പത്തിക വിദഗ്ധർക്കും ഉണ്ടായിട്ടുണ്ട്. അമേ രിക്കയിൽ ബുഷിന്റെ സാമ്പത്തികോപദേശകരിൽ ചിലരെങ്കിലും അങ്ങനെ ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ട്. പുതിയ പ്രസിഡന്റ് ക്ലിന്റിന്റെ ഉപദേശകർ അങ്ങനെ ചിന്തിക്കുന്നവരാണ്.

എന്നാൽ, പുത്തൻ നീക്കങ്ങളും സാങ്കേതിക വിദ്യയും വഴിയും നിയ ന്ത്രണം എടുത്തു മാറ്റിയും കുപ്പിയിൽ നിന്ന് ഇറക്കിവിട്ട ഭൂതങ്ങളെ തിരിച്ച് അതിനകത്തു കയറ്റുക എളുപ്പമല്ല. പ്രത്യേകിച്ച്, ആ ഭൂതങ്ങൾ മുതലാ ളിത്ത ലോകത്തെ ധനസ്ഥിതിയെ ഗണ്യമായി സ്വാധീനിക്കാൻ കഴിയുന്ന ബഹുരാഷ്ട്രക്കുത്തകകൾ ആയതുകൊണ്ട്. ഏതാണ്ട് 85,000 വരുന്ന അവ യ്ക്കും ഒന്നര ലക്ഷത്തോളം വരുന്ന അവയുടെ ഉപസ്ഥാപനങ്ങൾക്കും കൂടി ചെയ്യാവുന്ന കാര്യങ്ങളും ചെലുത്താവുന്ന സ്വാധീനവും ഇന്നു ഭീക രമാംവിധം വലുതാണ്.

ഇതിനെക്കുറിച്ച് ഏകദേശ രൂപം ലഭിക്കണമെങ്കിൽ കഴിഞ്ഞ ഒന്ന് - ഒന്നര പതിറ്റാണ്ടിനുള്ളിൽ ഉണ്ടായ ധനമേഖലയിലെ മാറ്റങ്ങൾ ശ്രദ്ധിക്കേ ണ്ടതുണ്ട്.

1. രാജ്യാന്തര ബാങ്ക്വായ്പ 1980-ൽ 32,400 കോടി ഡോളറായിരുന്നു. 1985-നു ശേഷം മൂന്നാം ലോക രാജ്യങ്ങൾക്കു കടം കൊടുക്കുന്നതിൽ പല നിയന്ത്രണങ്ങളും വന്നു. കഴിഞ്ഞ വർഷം പല വികസിത രാജ്യങ്ങളിലേയും ബാങ്കുകൾ പുതിയ മൂലധന ബാധ്യതകൾ ഏറ്റെടുക്കേണ്ടി വന്നു. എന്നിട്ടും 1991-ൽ രാജ്യാന്തര ബാങ്ക് വായ്പ 7.5 കോടി ഡോളറായി ഉയർന്നു. 1980-തിലേ തിന്റെ ഇരുപത് ഇരട്ടിയിൽ കൂടുതൽ വരുമിത്.

2. 1982-ൽ നിലവിലുണ്ടായിരുന്ന മൊത്തം അന്താരാഷ്ട്ര ബോണ്ടുകൾ 25,900 കോടി ഡോളറിനായിരുന്നു. 1991-ൽ അത് 1.65 ലക്ഷം കോടി ഡോളറിനായി, ആറിരട്ടി.

3. 1970-ൽ അമേരിക്കയുടെ വിദേശികളുമായുള്ള മൊത്തം സെക്യൂരിറ്റി (ഓഹരികളും ബോണ്ടുകളും ഉൾപ്പെടെ) ഇടപാടുകൾ രാജ്യത്തിന്റെ ജി.ഡി.പി.(മൊത്തം ആഭ്യന്തരോത്പാദനം)യുടെ 3 ശതമാനം ആയിരുന്നു. 1980-ൽ അത് 9 ശതമാനം ആയി. 1990-ൽ 95 ശതമാനവും. ജർമനിയുടേത് അവ 3 ശതമാനം, 8 ശതമാനവും, 58 ശതമാനവും എന്നി ങ്ങനെയായിരുന്നു. ജപ്പാന്റേത് 2 ശതമാനം, 7 ശതമാനം 119 ശതമാനം എന്നിങ്ങനെയും. 10 കൊല്ലംകൊണ്ട് ഈ രംഗത്തുണ്ടായ വർധനവ് 7 മുതൽ 17 വരെ ഇരട്ടിയാണ്.

4. ലോകത്തിലെ മൊത്തം വിദേശ നാണയ പ്രതിദിന വരവ് 1986-ൽ 30,000 കോടി ഡോളറിൽപരമായിരുന്നു. 1989-ൽ അത് 65,000 കോടി ഡോളറായി. 1992-ൽ അത് 90,000 കോടി കവിഞ്ഞു. ആറു വർഷംകൊണ്ട് മൂന്നിരട്ടിയിലധികം വളർച്ച.

5. ഓഹരികളുടെ രാജ്യാന്തര വ്യാപാരം 1980-ൽ 12,000 കോടി ഡോളറിൽ നിന്ന് 1990-ൽ, 1,40,000 കോടി ഡോളറായി ഉയർന്നു. ഏതാണ്ട് 12 ഇരട്ടി.

6. 1970-കളുടെ ആദ്യം നേരിട്ടുള്ള മൊത്തം വാർഷിക വിദേശ മുതൽമുടക്ക് 1000 കോടി ഡോളറായിരുന്നത് 1980-കളുടെ അവസാനമായപ്പോഴേയ്ക്ക് 10,000 കോടി ആയി വർധിച്ചു. ഇപ്പോൾ അത് മൊത്തം 1.7 ലക്ഷം കോടി ഡോളറാണ്.

7. 1980-കളുടെ ആദ്യം പോലും അമേരിക്കയിൽനിന്ന് വിദേശത്തേക്ക് പ്രതിവർഷം 200 കോടി ഡോളർ എന്ന തോതിൽ മൂലധനം ഒഴുകുകയായിരുന്നു. അക്കാലത്ത് ജർമനിയിലേക്ക് 800 കോടിയും ജപ്പാനിലേക്ക് 500 കോടിയും ഡോളർ മൂലധനമായി എത്തിയിരുന്നു. 1980-കളുടെ രണ്ടാം പകുതിയായപ്പോഴേക്ക് ഈ ഒഴുക്കിന്റെ ഗതിമാറി. ജർമനിയിൽ നിന്ന് 4000 കോടി ഡോളറിന്റെയും ജപ്പാനിൽ നിന്ന് 7500 കോടി ഡോളറിന്റേയും മൂലധനം പുറത്തേക്ക് ഒഴുകിക്കൊണ്ടിരുന്നു. 12900 കോടി ഡോളറിന്റെ മൂലധനം വിദേശങ്ങളിൽ നിന്ന് അമേരിക്കയിൽ ചെന്ന് കുമിഞ്ഞുകൊണ്ടിരുന്നു. 1983-89 കാലത്ത് ചരക്കു കയറ്റുമതിയിലെ വാർഷിക വർ

ധനവ് 9 ശതമാനം ആയിരുന്നപ്പോൾ മൂലധന കയറ്റുമതി വർധനവ് 29 ശതമാനം എന്ന നിരക്കിലായിരുന്നു.

മേൽവിവരിച്ചതിൽനിന്ന് വ്യക്തമാകുന്ന ഒരു കാര്യം അന്താരാഷ്ട്ര വ്യാപാരം ചരക്കുകളിൽനിന്ന് ധനോൽപന്നങ്ങളുടെ വിവിധ രൂപങ്ങളിലേക്കു പടർന്നു പന്തലിച്ചിരിക്കുന്നു എന്നാണ്. അമേരിക്ക വിവിധ വ്യവസായങ്ങളിൽ നടത്തുന്ന നേരിട്ടുള്ള വിദേശനിക്ഷേപത്തിൽ 1950-നും 1990-നും ഇടയ്ക്കുവന്ന മാറ്റം ഇത് കുറേക്കൂടി സ്പഷ്ടമാക്കുന്നു. പട്ടിക 1-ൽ കൊടുത്തിരിക്കുന്ന സംഖ്യകൾ ഓരോ മേഖലയുടെയും വിഹിതമാണ് (ശതമാനക്കണക്കിൽ)

പട്ടിക 1

| വ്യവസായം | 1950 | 1966 | 1990 |
|---|---|---|---|
| നിർമാണം | 32 | 40 | 40 |
| പെട്രോളിയം | 29 | 27 | 14 |
| മൊത്തവ്യാപാരം | 5 | 7 | 10 |
| ബാങ്കിങ് | നാമമാത്രം | നാമമാത്രം | 5 |
| ധനവും ഇൻഷൂറൻസും | 4 | 9 | 24 |
| മറ്റുള്ളവ | 30 | 17 | 7 |

ധനവും ഇൻഷൂറൻസും എന്ന ഇനത്തിന്റെ പങ്ക് 1980-ൽ ഉണ്ടായിരുന്നതിന്റെ മൂന്നിരട്ടിയോളമായി 1990-ൽ വർധിച്ചു. മൊത്തവ്യാപാരം രണ്ടിരട്ടിയായി. ബാങ്കിങ്ങും 1990-ൽ എടുത്തു പറയത്തക്ക മേഖലയായി. മറ്റുള്ളവയിൽ ഖനനം, ഗതാഗതം, നിത്യോപയോഗസേവനങ്ങൾ, ചില്ലറ വ്യാപാരം, കൃഷി, വിവിധ സേവനങ്ങൾ എന്നിവ ഉൾപ്പെടുന്നു. ഇതിന്റെ വിഹിതത്തിൽ 1990 ആയപ്പോഴേക്ക് ഗണ്യമായ കുറവ് വരാൻ കാരണം ലാറ്റിനമേരിക്കയിൽ നിത്യോപയോഗസേവനം നൽകുന്ന സ്ഥാപനങ്ങളിലെ മുതൽമുടക്ക് അമേരിക്ക പിൻവലിച്ചതാണ്.

ഇത് അമേരിക്കയുടെ കാര്യത്തിൽ മാത്രം കാണുന്ന സവിശേഷതയല്ല. 1951-നും 1988-നും ഇടയ്ക്കു ജപ്പാൻ നേരിട്ടുനടത്തിയ വിദേശ നിക്ഷേപങ്ങളുടെ 27 ശതമാനം മാത്രമാണ് നിർമാണ വ്യവസായങ്ങളിലുള്ളത്. ധനം, ഇൻഷൂറൻസ്, ഭൂമിയും കെട്ടിടവും, വ്യാപാരം എന്നിവയിലെ മുതൽമുടക്ക് 44 ശതമാനത്തിൽ അധികം വരും. സാമ്രാജ്യശക്തികൾ ഉൽപാദനരംഗത്തെ മുതൽമുടക്ക് കുറച്ച് ഉൽപാദനേതര മേഖലകളിലേത് വർധിപ്പിച്ചുവരുന്നു എന്നാണ് ഈ വസ്തുതകൾ സൂചിപ്പിക്കുന്നത്.

ഇനി പരിശോധിക്കേണ്ടത് വികസിത രാജ്യങ്ങളുടെ നേരിട്ടുള്ള മുതൽ മുടക്ക് അവയിലും അവികസിത രാജ്യങ്ങളിലുമായി എങ്ങനെ പങ്കുവച്ചിരിക്കുന്നു എന്നതാണ്.

പട്ടിക 2

| | 1967 | 1973 | 1980 | 1989 |
|---|---|---|---|---|
| വികസിത രാജ്യങ്ങൾ | 69.4 | 73.9 | 78 | 80.8 |
| അവികസിത രാജ്യങ്ങൾ | 30.6 | 26.1 | 22 | 19.2 |

പട്ടിക 2 കാണിക്കുന്നത് കഴിഞ്ഞ കാൽനൂറ്റാണ്ടായി വികസിത രാജ്യങ്ങൾ അവികസിത രാജ്യങ്ങളിൽ നടത്തുന്ന മുതൽമുടക്ക് ആപേക്ഷികമായി കുറഞ്ഞുവരുന്നു എന്നാണ്. 1967-ൽ മൊത്തത്തിന്റെ മൂന്നിലൊന്നോളം മുതൽ മുടക്ക് അവികസിത രാജ്യങ്ങളിലായിരുന്നു. 1990-ൽ അത് അഞ്ചിലൊന്നിലും കുറവായി. ഇതിൽ നിന്ന് ഉരുത്തിരിയുന്ന പ്രധാന വസ്തുത വികസിതരാജ്യങ്ങളിൽനിന്ന് ബഹുരാഷ്ട്രക്കുത്തകകൾ വഴിക്കുള്ള മുതൽ മുടക്ക് പ്രതീക്ഷിച്ച് ഇന്ത്യയെ പോലുള്ള ഏതെങ്കിലും രാഷ്ട്രം സ്വന്തം വികസന പരിപാടി ആവിഷ്ക്കരിക്കുന്നത് ബുദ്ധിപൂർവമല്ല എന്നാണ്.

അമേരിക്ക 1990-ൽ അവികസിത രാജ്യങ്ങളിൽ നടത്തിയ മൂലധന നിക്ഷേപത്തിന്റെ മേഖല തിരിച്ചുള്ള കണക്ക് പരിശോധിച്ചാൽ ഒരു കാര്യം കൂടി വ്യക്തമാകും. (പട്ടിക 3 നോക്കുക)

പട്ടിക 3

| മേഖല | സംഖ്യ (കോടിഡോളർ) | ശതമാനം |
|---|---|---|
| നിർമാണം | 3360 | 31.3 |
| ബാങ്കിങ് | 1040 | 9.7 |
| ധനം, ഇൻഷ്വുറൻസ് | 3260 | 30.4 |
| പെട്രോളിയം | 1560 | 14.6 |
| മൊത്തവ്യാപാരം | 750 | 7.0 |
| മറ്റുള്ളവ | 750 | 7.0 |

ഈ മുതൽമുടക്കിൽ ഏതാണ്ട് പകുതി ഉത്പാദനേതര മേഖലകളിൽ ആണെന്ന് കാണാം. ഇന്ത്യ ഉൾപ്പെടെയുള്ള പല രാജ്യങ്ങളിലും ബാങ്ക്, ഇൻഷൂറൻസ്, ആദിയായ മേഖലകളിൽ അമേരിക്കയ്ക്ക് കടക്കാൻ കഴിയാതിരുന്ന 1990-ൽ ഇതാണ് സ്ഥിതി എങ്കിൽ അതു സാധിച്ചാൽ അവരുടെ അവികസിത രാജ്യങ്ങളിലെ മുതൽമുടക്കിന്റെ ഭൂരിഭാഗവും ആ രാജ്യങ്ങളെ കൂടുതൽ കൊള്ളയടിക്കാൻ ഉതകുന്ന ഉല്പാദനേതര മേഖലകളിലായിരിക്കും.

## ഉറുഗ്വെവട്ട ചർച്ചയിൽ സേവനങ്ങളെ ഉൾപ്പെടുത്തിയതെന്തിന്?

വ്യാപാരം എന്ന് പറയുമ്പോൾ നാം അർത്ഥമാക്കുക ചരക്കുകളുടെ വ്യാപാരം എന്നാണ്. എന്നാൽ ചരക്കു വ്യാപാരവും അതുമായി ബന്ധപ്പെട്ട പണത്തിന്റെ കൊള്ളക്കൊടുക്കയും ഗണ്യമായി വർധിച്ചതോടെ ബാങ്കിങ്, ഇൻഷൂറൻസ്, കൺസൾട്ടൻസി തുടങ്ങിയവയ്ക്ക് പ്രാധാന്യമേറി. അതിനു പുറമേ വാർത്താവിനിമയം, ഗതാഗതം, വിനോദസഞ്ചാരം എന്നിവയും പുഷ്ടിപ്പെട്ടു. ഇവയെ സേവനത്തുറകൾ എന്നാണ് വിളിക്കാറുള്ളത്. ശരിക്ക് പറഞ്ഞാൽ ഇവ വ്യാപാര സേവനങ്ങളാണ്. ദേശീയ വരുമാനം കണക്കാക്കുമ്പോൾ തൃതീയമേഖലയായിട്ടാണ് ഇവയെ കണക്കാക്കുന്നത്. വികസിത മുതലാളിത്ത രാജ്യങ്ങളിൽ അടുത്തകാലത്ത് ഇവ സമ്പദ് വ്യവസ്ഥയിൽ നിർണായകപങ്ക് വഹിക്കുന്നു. അമേരിക്കയിലെ മൊത്തം ആഭ്യന്തരോത്പാദനത്തിൽ 70 ശതമാനവും തൊഴിലെടുക്കുന്നവരിൽ 75 ശതമാനവും ഈ മേഖലയിൽ ആണ്. അതുകൊണ്ട് ഇവയെ സേവന വ്യവസായങ്ങൾ എന്നാണ് ഇപ്പോൾ വിളിക്കുന്നത്. ജനങ്ങൾക്ക് സേവനം ചെയ്യുക എന്നതിനേക്കാൾ ഇന്ന് ആ രംഗങ്ങളിലെ ഊന്നൽ പരമാവധി ലാഭം ഉണ്ടാക്കുന്നതിൽ ആണ്. അതു ചെയ്യാൻ കഴിയുന്ന ഏർപ്പാടുകളെയെല്ലാം മുതലാളിത്ത വ്യവസായത്തിൽ പെടുത്തുന്നു.

വ്യാപാര സേവന കയറ്റുമതി ലോകരംഗത്ത് പ്രാധാന്യം നേടിയിട്ട് അധികകാലം ആയിട്ടില്ല. 1978-ൽ അത് ഏതാണ്ട് 6000 കോടി ഡോളറിന്റേതായിരുന്നു. എന്നാൽ 1981 ആയപ്പോഴേക്ക് അത് 35,000 കോടി ഡോളറായി വർധിച്ചു. പിന്നീട് 1985-നും 1987-നും ഇടയ്ക്ക് ഇതുപോലൊരു കുതിച്ചുകയറ്റമുണ്ടായി. 35,000 കോടി ഡോളറിൽ നിന്നു 58,000 കോടി ഡോളറിലേക്ക്. 1990-ൽ അത് 70,000 കോടിയിൽപരം ഡോളറായി. 12 വർഷത്തിനകം 12 ഇരട്ടിയിലധികം വർധനവ്. ഇതിൽ അമേരിക്കയുടെ വിഹിതം 8800 കോടി ഡോളറാണ്. അവരുടെ കയറ്റുമതിയുടെ 22% ശതമാനം വരും അത്. പിന്നീട് വരുന്നത് ഫ്രാൻസാണ്. 5800 കോടി ഡോളർ; അവരുടെ കയറ്റുമതിയുടെ 26 ശതമാനം ബ്രിട്ടന്റേത് 4700 കോടി ഡോളർ; 25 ശതമാനം. ജർമനി 4300 കോടി ഡോളർ; 12 ശതമാനം ഇറ്റലി 3600 കോടി ഡോളർ; 21 ശതമാനം ജപ്പാൻ 3500 കോടി ഡോളർ; 11 ശത

മാനം. ഈ രംഗത്ത് ആദ്യത്തെ 12 സ്ഥാനങ്ങളും വികസിത മുതലാളിത്ത രാജ്യങ്ങൾക്കാണ്.

എന്തുകൊണ്ടാണ് അമേരിക്ക ഉറുഗ്വെവട്ട ചർച്ചയിൽ വ്യാപാര സേവന ങ്ങളെ ഗാട്ടിൽ പെടുത്താൻ ശ്രമിച്ചത് എന്ന് മുകളിലെ വിവരണത്തിൽ നിന്ന് വ്യക്തമാണ്. അവർക്കും കൂട്ടാളികൾക്കും ഈ രംഗത്ത് മുൻകൈയുണ്ട്. അതുപയോഗിച്ച് ഇന്ത്യയെ പോലുള്ള വലിയ അവികസിത രാജ്യങ്ങളിലെ വ്യാപാര സേവന രംഗത്ത് കടന്നുകൂടാൻ കഴിഞ്ഞാൽ ജനങ്ങളുടെ സമ്പാദ്യത്തിൽ വലിയൊരു പങ്ക് അവരുടെ ധന സ്ഥാപനങ്ങൾക്ക് ഒപ്പിയെടുക്കാൻ കഴിയും. അത് അവർക്ക് ഇഷ്ടംപോലെ എവിടേക്കും കടത്തിക്കൊണ്ട് പോകാനും കഴിയും. രൂപ പൂർണമായും 'കൺവെർട്ടിബിൾ' (രൂപയെ വിദേശനാണ്യമാക്കിക്കൊണ്ടുപോകാൻ കഴിയുന്ന സ്ഥിതിയിൽ) ആയാൽ, അങ്ങനെ വന്നാൽ, ഇന്ത്യക്കാരുടെ ഇന്ത്യയിലെ സമ്പാദ്യം ഇന്ത്യയിൽ നിക്ഷേപിക്കണമെങ്കിൽ വിദേശികളുടെ കനിവു വേണം എന്ന സ്ഥിതി സംജാതമാകും.

വ്യാപാരസേവനത്തുറകൾ മൊത്തത്തിൽ ഗാട്ടിൽ പെടുത്തുന്നതിൽ അമേരിയ്ക്കും മറ്റും വിമ്മിട്ടമുണ്ട്. അവർക്കു കപ്പൽ, വിമാനഗതാഗതം വിപുലമായുണ്ട്. ആ രംഗങ്ങൾ ആർക്കും മൽസരിക്കാവുന്ന സ്ഥിതിയിലായാൽ അമേരിക്കയുടെ ആഭ്യന്തരവിമാന സഞ്ചാരവും തീരദേശ കപ്പലോട്ടവും മറ്റു രാജ്യക്കാർ കയ്യടക്കുമോ എന്ന ഭയം അവർക്കുണ്ട്. കാരണം ആ രംഗങ്ങളിൽ ഇപ്പോൾ വിദേശികൾക്കു മൽസരിക്കാൻ അവകാശമില്ല. വിലയുടെയും കൂലിയുടെയും കാര്യത്തിലുള്ള അന്തരംമൂലം, പല മൂന്നാംലോക രാജ്യങ്ങൾക്കും പല സേവനത്തുറകളിലും അമേരിക്കയോട് മൽസരിക്കാൻ കഴിഞ്ഞേക്കും. പോര, കെട്ടിടനിർമാണ പ്രവർത്തനങ്ങൾക്കും മറ്റും അന്യനാടുകളിൽനിന്ന് വൻതോതിൽ ആളുകൾ അമേരിക്കയിലേക്ക് ചെക്കേറാൻ ഇടയുണ്ട്. ഇത് മറ്റ് വികസിത മുതലാളിത്ത രാജ്യങ്ങൾക്കും ബാധകമാണ്. ഇത് അവയിൽ തൊഴിലില്ലായ്മ വർധിപ്പിക്കും. വിദേശനാണയരംഗത്തും മറ്റും വമ്പിച്ച നഷ്ടമുണ്ടാക്കും. ഈ മേഖലകൾ നഷ്ടപ്പെടുത്താതെ മൂന്നാംലോക രാജ്യങ്ങളിലെ ബാങ്കിങ്, ഇൻഷുറൻസ് മുതലായ മേഖലകളിൽ കയറിപ്പറ്റാനാണ് അമേരിക്കയുടെയും മറ്റും ശ്രമം.

ബൗദ്ധിക സ്വത്താവകാശത്തിലേക്കും വ്യാപാരസ്ഥാപനങ്ങളിലേക്കും ഗാട്ട് വ്യാപിപ്പിക്കാനുള്ള നീക്കം വാസ്തവത്തിൽ സാമ്രാജ്യത്വത്തിന്റെ ദൗർബല്യത്തിന്റെ സാക്ഷിപത്രമാണ്. പതിവു വ്യവസായ വ്യാപാരരംഗങ്ങളിൽ അമേരിയ്ക്കും മറ്റും അന്തർദേശീയ മൽസരത്തെ നേരിടുന്നതിന് വലിയ പ്രയാസമുണ്ട്. അതിനാൽ പുതിയ വ്യാപാരനിയമം പാസാക്കി തങ്ങളുടെ ഇറക്കുമതിയെ നിയന്ത്രിക്കുകയാണ് അവർ ചെയ്യുന്നത്. ഇത് അധികകാലം ചെയ്യാനാവില്ല എന്ന് അവർക്കറിയാം. തങ്ങൾക്കുണ്ടാകുന്ന ക്ഷീണം തീർക്കാനും പുതിയ മുന്നേറ്റം ഉണ്ടാക്കാനുമാണ് ബൗദ്ധിക സ്വത്താവകാശവും വ്യാപാരസേവന കയറ്റുമതിയും സംബന്ധിച്ച വ്യവസ്ഥകൾ ഗാട്ടിൽ തിരുകിക്കയറ്റാൻ അവർ ശ്രമിക്കുന്നത്.

വാർത്താവിനിമയം, കമ്പ്യൂട്ടർ എന്നിവയിലെ സാങ്കേതിക വളർച്ച മൂലം ആറോ എട്ടോ മണിക്കൂർ സമയം നടത്തിയിരുന്ന ധനവ്യാപാരം (Financial trade) 24 മണിക്കൂർ നേരവും നടത്താവുന്ന അവസ്ഥ സൃഷ്ടിച്ചു. അതിനെ തീർത്തും ആഗോള വ്യാപകമാക്കി. ഇൻഡക്സ് ട്രേഡ്, പോർട്ട് ഫോളിയോ ഇൻഷൂറൻസ് എന്നിവയിൽ നിന്ന് തുടങ്ങി ലളിതവും സങ്കീർണവുമായ ഒട്ടേറെ ധനോൽപന്നങ്ങൾ ആ വ്യാപാര രംഗത്ത് നിരന്തരം കൈകാര്യം ചെയ്യപ്പെടുന്നു. ഇന്ത്യയിൽ ഓഹരികുംഭകോണത്തിലൂടെ മുഖം കാണിച്ചിരിക്കുന്നത് ഇതിന്റെ ഭീമമായ സാധ്യതകളാണ്. മേലനങ്ങാതെയും കൈ നനയാതെയും അതിവേഗം കൊള്ളലാഭം ഉണ്ടാക്കാൻ സഹായിക്കുന്ന ഈ രംഗത്തേക്കു നമ്മുടെ രാഷ്ട്രീയ- ഉദ്യോഗസ്ഥ-വ്യവസായ-വ്യാപാര മേഖലകളിലെ പ്രമാണികൾ ഓടിക്കൂടിയത് നാം കണ്ടുകഴിഞ്ഞു. അൽപം മിച്ചമുള്ളവരൊക്കെ ഓഹരി രംഗത്തേക്ക് ആകർഷിക്കപ്പെട്ടു. ഇവരുടെ ആർത്തിയെ മുതലെടുക്കുന്നതിനുള്ളതാണ് സാമ്രാജ്യത്വം വളർത്തുന്ന ധനോൽപന്ന വ്യാപാരം. വ്യാവസായികമായി വികസിച്ച രാജ്യങ്ങളിലെ സമ്പത്തിൽ അൽപം ഇത്തരം വ്യാപാരങ്ങളിൽ കുരുങ്ങിയാലും അത് അവയുടെ സമ്പദ്‌വ്യവസ്ഥയെ ഗുരുതരമായി ബാധിക്കില്ല. എന്നാൽ ഇന്ത്യയെ പോലുള്ള അവികസിത രാജ്യങ്ങളിലെ സ്ഥിതി അതാവില്ല. ധനികകുടുംബത്തിലെ ചില അംഗങ്ങൾ കുടിയാൻമാരായാലും അതിന്റെ നിലനിൽപ്പ് അപകടത്തിലാവുകയില്ല. കുടുംബനാഥൻ കുടിയാനായ ദരിദ്രകുടുംബത്തിന്റെ സ്ഥിതി അതല്ലല്ലോ.

## ഇന്ത്യയിലെ സ്ഥിതി

ഇന്ത്യയിൽ സേവന വ്യവസായങ്ങൾ വികസിത മുതലാളിത്ത രാജ്യങ്ങളിലെന്നപോലെ വികസിച്ചിട്ടില്ല. അവയിൽ പ്രധാനപ്പെട്ട ബാങ്കിങ്, ഇൻഷൂറൻസ്, കപ്പൽ, വിമാനം, റെയിൽവേ മുതലായവ പൊതുമേഖലയിൽ ആണ്. പ്രധാന ബാങ്കുകളും ഇൻഷൂറൻസും പൊതുമേഖലയിലാക്കിയത് അവ കൈകാര്യം ചെയ്യുന്ന ജനങ്ങളുടെ സമ്പാദ്യംകൊണ്ടുള്ള ഗുണം ജനസാമാന്യത്തിനു - പ്രത്യേകിച്ച് ദരിദ്ര ജനവിഭാഗങ്ങൾക്ക് ലഭിക്കത്തക്ക വിധമായിരുന്നു. പൊതുമേഖലാ ബാങ്കുകൾ വായ്പയായി നൽകുന്നമൊത്തം തുകയുടെ 40 ശതമാനം ദരിദ്രർക്കും ഇടത്തരക്കാർക്കും നൽകുന്നതിനായി അവരെ മുൻഗണനാ മേഖലയായി കണക്കാക്കുകയായിരുന്നു. ഗ്രാമങ്ങളിലേക്ക് ബാങ്കിങ് വ്യവസ്ഥ വ്യാപിപ്പിച്ചതു മൂലം അവയിലെ നിക്ഷേപം ഗണ്യമായി വർധിച്ചു. രണ്ടര ലക്ഷത്തോളം കോടി രൂപയാണ് മൊത്തം ബാങ്ക് നിക്ഷേപം. ഇതിൽ 50,000 കോടിയോളം രൂപ മുൻഗണനാ മേഖലയിലേക്കു നൽകുന്നത് കൃഷി, ചെറുകിട-പരമ്പരാഗത വ്യവസായം മുതലായവയുടെ വളർച്ചയ്ക്കു കാരണമായി. ഹരിത വിപ്ലവം ഇന്ത്യയിൽ പല ഭാഗത്തും വിജയിച്ചതിനു ഒരു പ്രധാന കാരണം കുറഞ്ഞ പലിശയ്ക്കുള്ള ഈ വായ്പ കൃഷിക്കാർക്കു ലഭിച്ചതാണ്.

ഇൻഷൂറൻസ് ദേശസാൽക്കരിച്ച ശേഷം എൽ. ഐ. സി. യും ജി. ഐ. സി. യും കുറഞ്ഞ പലിശയ്ക്ക് നൽകുന്ന വായ്പയാണ് ജലവിത

രണം, ഭവനനിർമാണം മുതലായ ജനക്ഷേമ പ്രവർത്തനങ്ങളെ വലിയൊരളവിൽ സഹായിച്ചത്. ഏഴാം പഞ്ചവത്സര പദ്ധതിയുടെ അടങ്കലിലേക്കു ദേശസാൽകൃത ഇൻഷൂറൻസ് വ്യവസായം നൽകിയത് 15,000 കോടി രൂപയാണ്. എട്ടാം പദ്ധതിയിലേക്കുള്ള വാഗ്ദാനം 25,000 കോടി രൂപയും.

1. 1957-ൽ ഇൻഷൂറൻസ് ദേശസാൽക്കരിച്ച അവസരത്തിൽ കേന്ദ്ര ഗവൺമെന്റിന്റെ മുതൽമുടക്ക് 5 കോടി രൂപയായിരുന്നു.

2. അതിന്റെ നിക്ഷേപം 70 ശതമാനം പൊതുമേഖലയിലും 20 ശതമാനം സംയുക്ത മേഖലയിലും 10 ശതമാനം സ്വകാര്യ മേഖലയിലും ആണ്.

3. 1990 മാർച്ച് അവസാനം മൊത്തം പോളിസികളുടെ എണ്ണം 86.54 ലക്ഷം.

   അവയിൽ നിന്നുള്ള തന്നാണ്ട് വരവ് 28239.09 കോടി രൂപ. അതുവരെയുള്ള മൊത്തം നിക്ഷേപം 28400 കോടി രൂപ.

4. 1990-91-ൽ

   ഫിനാൻഷ്യൽ കോർപറേഷനുകളിലും മറ്റ് ഗവൺമെന്റ് ധനകാര്യ സ്ഥാപനങ്ങളിലുമുള്ള നിക്ഷേപം 1493 കോടി രൂപ.

| | | |
|---|---|---|
| പൊതുമേഖലാസ്ഥാപനങ്ങളിൽ | 1619 | കോടി രൂപ |
| കേന്ദ്രഗവൺമെന്റിൽ പ്രത്യേക നിക്ഷേപം | 1483 | " |
| ഭവനനിർമാണം | 200 | " |
| ഭൂവികസന ബാങ്കുകൾ | 325 | " |
| പഞ്ചസാര സഹകരണ മില്ലുകൾ | 7 | " |
| വ്യവസായ എസ്റ്റേറ്റുകൾ | 10 | " |
| മോത്തം | **5147** | കോടി രൂപ |

5. ഏഴാം പഞ്ചവൽസര പദ്ധതി അടങ്കലിലേക്കു

| | | |
|---|---|---|
| എൽ. ഐ. സി. സംഭാവന | 12,969 | കോടി രൂപ |
| എട്ടാം പദ്ധതിയിലേക്ക് നിർദേശിക്കപ്പെട്ടിരിക്കുന്നത് | 25,000 | " |

6. വികസന രംഗത്ത് എൽ. ഐ. സി. മൊത്തം മുതൽ

| | | |
|---|---|---|
| മുടക്കിയ തുക | 11694 | കോടി രൂപ |
| ജല വിതരണം, അഴുക്കുചാൽ | 1159 | " |
| വൈദ്യുതി ബോർഡുകൾ | 3352 | " |

7. ജോലിക്കാർ

| | | |
|---|---|---|
| ജോലിക്കാർ | 1961-ൽ | 43,848 |
| | 1992-ൽ | 1.2 ലക്ഷം (ഉദ്ദേശം) |

8. എൽ.ഐ.സി. വായ്പയ്ക്കു ഈടാക്കുന്ന പലിശ 12.5 ശതമാനം (ബാങ്കു പലിശ 18-22 ശതമാനം)

9. ഇതിന്റെ പകുതിയിലേറെ തുക ജനറൽ ഇൻഷൂറൻസ് കോർപറേഷൻ വിവിധ സ്ഥാപനങ്ങൾക്കു നൽകുന്നുണ്ട്.

ബാങ്കിങ് മേഖലയിൽ 14 ബാങ്കുകളെ ദേശസാൽക്കരിച്ച 1969-നു ശേഷം 1991 വരെ മുൻഗണനാ മേഖലയിലെ വിവിധ വിഭാഗങ്ങൾക്കു ലഭിച്ച തുകയെക്കുറിച്ച് ഏകദേശ വിവരം ലഭിക്കാൻ 1969-ജൂണിൽ ഈ വിഭാഗങ്ങൾ ബാങ്കുകൾ തിരിച്ചു നൽകാനുണ്ടായിരുന്ന തുകയും 1990 മാർച്ച് 31-നുണ്ടായിരുന്ന തുകയും തമ്മിൽ താരതമ്യപ്പെടുത്തിയാൽ മതി.

| | 1969 ജൂൺ (കോടി രൂപാ) | 1990 മാർച്ച് |
|---|---|---|
| കൃഷി (പ്രത്യക്ഷസഹായം) | 40.31 | 15152 |
| ചെറുകിട വ്യവസായം | 251.07 | 15015 |
| റോഡ്, ജലഗതാഗതം | 5.49 | 2377 |
| ചില്ലറ വ്യാപാരം | 19.37 | 2374 |
| ചെറുകിട ബിസിനസ് | --- | 1427 |
| സ്വയം തൊഴിൽ കണ്ടെത്തുന്നവർ | 1.91 | 1332 |
| വിദ്യാഭ്യാസം | 1 | 67 |
| ഭവനനിർമാണം | ---- | 330 |
| മൊത്തം | 440.97 | 39574 |
| ഇത് എത്ര പേർക്കായി കൊടുത്തു | 260 | 35867 |
| മൊത്തം ബാങ്ക് വായ്പ | 3017 | 91732 |

ഇത് പൂർണമായി ഇല്ലാതാക്കാൻ വേണ്ടിയാണ് ഗ്രാമ പ്രദേശങ്ങളിൽ ബാങ്കിങ് പ്രവർത്തനം നിർത്തലാക്കാനും മുൻഗണനാ മേഖലയ്ക്കുള്ള വായ്പ വേണ്ടെന്നു വയ്ക്കാനും നരസിംഹം കമ്മറ്റി ബാങ്ക് വ്യവസായ പുനഃസംഘടനയെ സംബന്ധിച്ചിട്ടുള്ള റിപ്പോർട്ടിൽ നിർദേശിച്ചിരിക്കുന്നത്.

ഈ മേഖലയിലേക്ക് വിദേശ സ്ഥാപനങ്ങളെ കടന്നുവരാൻ അനുവദിക്കുക, മുൻഗണനാ മേഖലയ്ക്കുള്ള തുക വേണ്ടെന്നു വയ്ക്കുക, വ്യാപാര ബാങ്കിങ് പ്രവർത്തനം ഗ്രാമതലത്തിൽനിന്ന് പിൻവലിക്കുക ഇതിനു സമാന

മായ മാറ്റങ്ങൾ ഇൻഷുറൻസിലും വരുത്തുക- ഇതൊക്കെ ചെയ്താൽ ക്ഷേമ പ്രവർത്തനത്തിനു വലിയ ഇടിവു സംഭവിക്കും. ഔദ്യോഗിക കണക്കനുസരിച്ച് തന്നെ 1990-ൽ 41 കോടി പേർ ഇന്ത്യയിൽ ദാരിദ്ര്യരേഖയ്ക്ക് കീഴിലാണ്. 1960-കളിലും 1970-കളിലും ആനുപാതികമായി കൂടുതൽ പേർ ദാരിദ്ര്യരേഖയ്ക്ക് കീഴിലായിരുന്നു. പിന്നീട് അതിൽ മാറ്റം വരാൻ കാരണം അവരുടെ ക്ഷേമത്തിനായി നടപ്പാക്കിയ ക്ഷേമപദ്ധതികളായിരുന്നു. സേവനവ്യവസായങ്ങളുടെ പ്രവർത്തനമാകെ പുന:സംഘടിപ്പിക്കുന്നതുമൂലം ഇതിൽ ഗണ്യമായ പിറകോട്ടുപോക്ക് ഉണ്ടാകും. പുത്തൻ സാമ്പത്തികനയം മൂലം 1991 ആഗസ്റ്റ് മുതൽ 1992 ആഗസ്റ്റ് വരെയുള്ള കാലത്ത് ഇന്ത്യയിൽ ദാരിദ്ര്യരേഖയ്ക്കു കീഴിലുള്ളവരുടെ എണ്ണത്തിൽ ഒരു കോടിയിലധികം വർധന ഉണ്ടായിട്ടുള്ളതായി വിദഗ്ധർ കണക്കാക്കിയിട്ടുണ്ട്.

നിർദിഷ്ട മാറ്റങ്ങൾ മൂലം ഉണ്ടാകുന്ന പ്രത്യാഘാതങ്ങൾ പ്രധാനമായി മൂന്നാണ്: (i) വിദേശ സ്ഥാപനങ്ങളുടെ കൈയിൽ പെടുന്ന പണം ഇവിടത്തെ ജനങ്ങളുടെ ക്ഷേമപ്രവർത്തനങ്ങൾക്കായി വിനിയോഗിക്കപ്പെടുകയില്ല. മാത്രമല്ല ആ സ്ഥാപനങ്ങൾ ഓഹരി തട്ടിപ്പു പോലെയുള്ള അഴിമതിക്കാണ് പണം ചെലവാക്കുക. (ii) വിദേശ സ്ഥാപനങ്ങളിൽ ഇന്ത്യക്കാർക്കു കിട്ടുന്ന തൊഴിൽ രണ്ടു കാരണങ്ങൾകൊണ്ട് കുറയും - ഉന്നത സ്ഥാനങ്ങൾ അവർ സ്വന്തക്കാർക്കായി നീക്കിവയ്ക്കും, വൻതോതിലുള്ള യന്ത്രവൽക്കരണം വഴി നിലവിലുള്ള തൊഴിലുകൾ ഗണ്യമായി വെട്ടിക്കുറക്കും. (iii) ബാങ്കിങ് സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ നഗരങ്ങളിലേക്ക് ഒതുക്കാനാണ് നീക്കം. തൽഫലമായി ഗ്രാമീണർ വായ്പയ്ക്ക് വൻ പലിശ വാങ്ങുന്ന ഹുണ്ടികക്കാരുടെ കൊള്ളയ്ക്ക് ഇരയാകും. ബാങ്കിങ് മേഖലയിലെ തൊഴിൽ സാധ്യത ഗണ്യമായി കുറയും.

1990-ൽ ഇന്ത്യയിലെ തൊഴിൽ സേനയുടെ ശതമാനം (മൊത്തം ജനസംഖ്യയുടെ) ഏതാണ്ട് 37.9 ആയിരുന്നു. ഏതാണ്ട് 32 കോടി പേർ. അവരിൽ 62.6 ശതമാനം കാർഷിക മേഖലയിലും 10.8 ശതമാനം വ്യവസായ മേഖലയിലും 26.6 ശതമാനം സേവനമേഖലയിലുമാണ് തൊഴിലെടുക്കുന്നത് (അമേരിക്കയിൽ ഇത് യഥാക്രമം 4,21,75 ശതമാനം വീതമാണ്) പുത്തൻ സാമ്പത്തിക നയപ്രകാരമുള്ള മാറ്റങ്ങൾ വരുത്തിയാൽ പൊതു സ്വകാര്യ മേഖലകളിലെ സംഘടിത രംഗങ്ങളിൽ പ്രവർത്തിക്കുന്ന 60 ലക്ഷം പേർക്ക് തൊഴിൽ നഷ്ടപ്പെടും എന്നാണ് കണക്കാക്കപ്പെടുന്നത്. ഇതു ചെയ്യുന്നതിനു വേണ്ടിയുള്ള നയമാണ് എക്സിറ്റ് നയം.

ഇത് നടപ്പാക്കണമെന്ന് കേന്ദ്ര ഗവൺമെന്റിന്റെ മേൽ ഐ.എം.എഫും ലോകബാങ്കും നിർബന്ധം ചെലുത്തിവരികയാണ്. അതു നടപ്പാക്കപ്പെടുമ്പോൾ പിരിച്ചുവിടപ്പെടുന്ന ലക്ഷക്കണക്കിനാളുകൾക്ക് വിട്ടുപിരിയൽ ആനുകൂല്യം നൽകാനും അല്ലാത്തവരെ പുതിയ തുറകളിലേക്ക് പുന:പരിശീലനം ചെയ്യുന്നതിനുമായി റിന്യൂവൽ ഫണ്ട് എന്ന പേരിൽ ഒരു നിധി കേന്ദ്രഗവൺമെന്റ് രൂപീകരിച്ചിട്ടുണ്ട്. അതിലേക്ക് ലോകബാങ്കും, ഐ. എം. എഫും ഒരു തുക നൽകിയിട്ടുമുണ്ട്. അവരുടെ ലക്ഷ്യം ഇന്ത്യയിലെ

ആളുകൾക്ക് തൊഴിൽ നൽകുകയല്ല. അവരുടെ അധ്വാനശേഷി ഉപയോഗിച്ച് ആഭ്യന്തര ഉത്പാദനം വർധിപ്പിക്കാൻ ഇന്ത്യയെ സഹായിക്കുകയുമല്ല. മറിച്ച്, ഇന്ന് ഇവിടെ തൊഴിലുള്ളവരുടെ തൊഴിൽ പോലും നവീകരണത്തിന്റെയും കാര്യക്ഷമതയുടെയും ഇന്ത്യൻ ഉല്പന്നങ്ങളെ ലോക കമ്പോളത്തിൽ മത്സരിക്കാൻ ശേഷിയുള്ളവയാക്കുന്നതിന്റെയും പേരിൽ നഷ്ടപ്പെടുത്തുകയാണ്. ഇന്ത്യയിലെ വിദഗ്ധ തൊഴിലാളികളുടെയും ശാസ്ത്ര സാങ്കേതിക വിദഗ്ധരുടെയും വൈവിധ്യമാർന്നതും വികസിച്ചു വരുന്നതുമായ നിരയെ ഛിന്നഭിന്നമാക്കി ഇന്ത്യ ലോകരംഗത്ത് അമേരിക്കയ്ക്കും മറ്റു സാമ്രാജ്യത്വശക്തികൾക്കും എതിരായി ഉയർന്നുവരുന്നത് തടയുകയാണ്. അതോടൊപ്പം ഇന്ത്യൻ കമ്പോളത്തിൽ നിന്ന് പരമാവധി മുതലെടുക്കുകയും, ഇന്ത്യയിലെ ധനത്തിന്റെ കേന്ദ്രങ്ങൾ ഇന്ന് പൊതുമേഖലാ സ്ഥാപനങ്ങളാണ്. പൊതുമേഖലയുടെയും, കോടിക്കണക്കിനുള്ള ഇടത്തരം-ദരിദ്ര ഉത്പാദകരുടെയും ആശ്രയം അവയാണ്. അവയെ തകർത്താൽ ലക്ഷ്യം നേടാമെന്ന കണക്കുകൂട്ടലിലാണ് കേന്ദ്ര ഗവൺമെന്റിനെക്കൊണ്ട് പൊതുമേഖലയിലെ ധനകാര്യ സ്ഥാപനങ്ങളെ തകർക്കുവാൻ തുടങ്ങിയിരിക്കുന്നത്.

വാർത്താ വിനിമയ മേഖലയിൽ ഇന്ത്യ താരതമ്യേന മെച്ചപ്പെട്ട സ്ഥിതിയിലേക്ക് ഉയർന്നു വരികയായിരുന്നു 1980 വരെ. അപ്പോഴാണ് ഈ ശൃംഖലയെ സേവനത്തുറയ്ക്കു പകരം വ്യവസായമായി കണക്കാക്കാൻ തുടങ്ങിയത്. അതോടെ അതുകൊണ്ടുള്ള സേവനം ജനങ്ങൾക്ക് ഓരോ വർഷം കഴിയുന്തോറും കുറഞ്ഞ് വരികയാണ്. ഇന്ത്യാ ഗവൺമെന്റിന്റെ സാമ്പത്തിക സർവേയിൽ കൃത്യമായി വിവരിക്കുന്നത്, ആ വകുപ്പുകൊണ്ട് ജനങ്ങൾക്കുള്ള ഉപയോഗമല്ല, അതു ഗവൺമെന്റിനു നേടിക്കൊടുക്കുന്ന ലാഭമാണ്. അതാണ് വൻതോതിലുള്ള തൊഴിൽ നഷ്ടം ആ രംഗത്തുണ്ടാകാൻ കാരണം.

സേവന മേഖലയിലെ വേറൊരു ഭാഗം വിദ്യാഭ്യാസം, ആരോഗ്യ സംരക്ഷണം, സാംസ്കാരിക സ്ഥാപനങ്ങൾ മുതലായവയാണ്. വേല ചെയ്യാൻ ആരോഗ്യമുള്ള തൊഴിൽസേന ആവശ്യമാണ്. ആരോഗ്യ സംരക്ഷണം സ്വയം ചെയ്യാൻ സാമ്പത്തിക ശേഷിയില്ലാത്തവരാണ് ജനങ്ങളിൽ ഭൂരിഭാഗവും. അക്കാര്യത്തിൽ ഗവൺമെന്റ് വിപുലമായ സംവിധാനം വളരെ എളിയ തോതിലാണെങ്കിൽ പോലും ഏർപ്പെടുത്തിയതുമൂലം കേരളത്തിലെ ആരോഗ്യനില പല വശങ്ങളിലും വികസിത മുതലാളിത്ത രാജ്യങ്ങളിലേതിനോട് കിടപിടിക്കുന്നതായി മാറി. (ആയുർദൈർഘ്യം, മരണനിരക്ക്, ശിശുമരണ നിരക്ക്, സ്ത്രീകളുടെ ആയുസ്സ് മുതലായവ നോക്കുക) ഇതിനു കാരണം, ഗവൺമെന്റ് അതിൽ ചെലുത്തിയ താത്പര്യമാണ്.

വിദ്യാഭ്യാസ കാര്യത്തിലും കേരളം മുന്നിട്ടുനിൽക്കാൻ കാരണം ഗവൺമെന്റ് ആ രംഗത്ത് പതിപ്പിച്ച താത്പര്യമാണ്. വിദ്യാലയങ്ങളിൽ 95 ശതമാനം ത്തിലധികം ഗവൺമെന്റ് വകയോ ശംബളവും മറ്റ് ആവർത്തന ച്ചെലവുകളും ഗവൺമെന്റ് വഹിക്കുന്ന ഗ്രാന്റ് ഇൻ എയ്ഡ് വിദ്യാലയ

ങ്ങളോ ആണ്. അവ സൗജന്യ വിദ്യാഭ്യാസം നൽകുന്നു. ഇതാണ് കേരളത്തിൽ പ്രൈമറി വിദ്യാഭ്യാസവും ഒരു പരിധിവരെ സെക്കണ്ടറി വിദ്യാഭ്യാസവും ഏതാണ്ട് സാർവത്രികമാകാൻ കാരണം. ഇതാണ് കേരളത്തിന്റെ സാർവത്രിക പുരോഗതിക്കു പ്രധാന കാരണങ്ങളിൽ ഒന്ന്.

ഈ രണ്ട് രംഗങ്ങളും സ്വകാര്യമേഖലയ്ക്കു തീരെഴുതി കൊടുക്കാനുള്ള നീക്കങ്ങളാണ് ഇന്നു നടന്നുവരുന്നത്. നടപ്പു വർഷത്തെ ബഡ്ജറ്റിൽ കേന്ദ്ര ഗവൺമെന്റ് ഈ മേഖലകൾക്കുള്ള അടങ്കൽ വെട്ടിക്കുറച്ചു. കാപ്പിറ്റേഷൻ ഫീസോ മറ്റു തരത്തിലുള്ള ഫീസോ വാങ്ങുന്ന സ്വകാര്യ (സ്വയം ധനം കണ്ടെത്തുന്ന) വിദ്യാലയങ്ങൾ ആരംഭിക്കാൻ ഗവൺമെന്റും തല്പര കക്ഷികളും തിടുക്കം കൂട്ടുന്നു. ഈ നീക്കത്തിന്റെ ആത്യന്തിക ഫലം സാധാരണക്കാരായ കുട്ടികൾക്കു (അവർ ഇന്ത്യയിൽ മൊത്തം കുട്ടികളുടെ 60-75 ശതമാനം വരും) ഭാവിയിൽ പൊതു വിദ്യാഭ്യാസവും ഉന്നത വിദ്യാഭ്യാസവും നിഷേധിക്കലായിരിക്കും. അതോടൊപ്പം സാധാരണക്കാരുടെ ആരോഗ്യസംരക്ഷണവും അവതാളത്തിലാകും. സ്വാതന്ത്ര്യല ബ്ധിക്കുശേഷം ഇന്ത്യയിലെ ജനസാമാന്യത്തിന്റെ ജീവിത നിലവാരത്തിലുണ്ടായ നാമമാത്രമായ വളർച്ചയെ തന്നെ ഭാവിയിൽ അപകടപ്പെടുത്തുകയും സോമാലിയ, എത്യോപ്യ മുതലായ ആഫ്രിക്കൻ രാജ്യങ്ങളിൽ വർഷം തോറും പട്ടിണി മൂലം ചത്തൊടുങ്ങുന്ന ലക്ഷക്കണക്കിനു നിരക്ഷരരായ ദരിദ്രരുടെ നിലവാരത്തിലേക്കും ഇന്ത്യയിലെ ജനകോടികളെ തള്ളിവിടുകയുമായിരിക്കും ഈ നയം മൂലം സംഭവിക്കുക. ഏതാനും പൊതുമേഖലാ ജീവനക്കാരുടെ ജീവിതമല്ല ഇവിടെ അപകടത്തിലായിരിക്കുന്നത്. ഇന്ത്യയിലെ ജന സാമാന്യത്തിന്റേതാണ്.

■

